

കെ. രാജേശ്വരി

# കുഞ്ഞൂഞ്ഞിന് കൃതജ്ഞതയോടെ...

കേരള സംസ്ഥാനം കണ്ട ഏറ്റവും പ്രഗല്ഭനായ മുഖ്യമന്ത്രി ആരാണ്? ഭിന്നാഭിപ്രായക്കാരുണ്ട്. ഇ.എം.എസാണെന്ന് വാദിക്കുന്നവരുണ്ട്; അച്യുതമേനോനാണെന്ന് സമർഥിക്കുന്നവരും. പട്ടം താണുപിള്ളയുടെയും ആർ. ശങ്കറിൻെറയും പേരുകൾ കൂടി പരിഗണിക്കപ്പെടാവുന്നതാണ്. ഏറ്റവും മോശം മുഖ്യമന്ത്രിയോ? സംശയമേ വേണ്ട, ഉമ്മൻചാണ്ടി. കെ. കരുണാകരനും എ.കെ. ആൻറണിയുമൊക്കെ എത്ര ഭേദം!

വളരെ ആഹ്ലാദകരമോ പ്രത്യാശാനിർഭരമോ ആയ സാഹചര്യത്തിലല്ല, 2004 ആഗസ്റ്റ് 31ന് ഉമ്മൻചാണ്ടി സത്യവാചകം ചൊല്ലി അധികാരമേറ്റത്. കോൺഗ്രസിലെ ചേരിപ്പോര്, ഘടകകക്ഷികൾ തമ്മിലുള്ള അസ്വാരസ്യം, മാറാട്, മുത്തങ്ങ പോലുള്ള പ്രതിസന്ധികൾ, മതികെട്ടാൻ കൈയേറ്റവും വ്യക്കവാണിഭവും രജനിയുടെ ആത്മഹത്യയും ആൻറണിയുടെ ന്യൂനപക്ഷവിരുദ്ധ പ്രസ്താവനയുമൊക്കെ സൃഷ്ടിച്ച വൈകാരികാന്തരീക്ഷം, എല്ലാത്തിനുമുപരി ലോക്സഭാതെരഞ്ഞെടുപ്പ് നൽകിയ കനത്ത ആഘാതം. ഏറ്റവും വേഗം സർക്കാറിൻെറ പ്രതിച്ഛായ വീണ്ടെടുക്കണം, മുന്നണിയുടെ ജനകീയാടിത്തറ ശക്തിപ്പെടുത്തണം, കഷ്ടിച്ച് ഒരു വർഷം മാത്രം അകലെയുള്ള പഞ്ചായത്ത്-മുനിസിപ്പൽ തെരഞ്ഞെടുപ്പുകളിലും പിന്നീട് ഒരു വർഷത്തിനകം നടക്കാനിരിക്കുന്ന നിയമസഭാതെരഞ്ഞെടുപ്പിലും വിജയത്തിലേക്ക് നയിക്കണം -ഉമ്മൻചാണ്ടിക്ക് മേലുള്ള ഉത്തരവാദിത്തം കനത്തതായിരുന്നു.

തികഞ്ഞ ആത്മവിശ്വാസത്തോടെയാണ് ഉമ്മൻചാണ്ടി പ്രശ്നത്തെ സമീപിച്ചത്. ആൻറണിമന്ത്രിസഭയിലുണ്ടായിരുന്ന സകല കോൺഗ്രസുകാരെയും മാറ്റി (കൂട്ടത്തിൽ രണ്ട് ലീഗുകാരും മാറി) ഒരു പുതിയ ടീമിനെ അവതരിപ്പിച്ചു. കെ.വി. തോമസിനെയും കടവൂർ ശിവദാസനെയും നിലനിറുത്തണമെന്ന് ആൻറണി അപേക്ഷിച്ചത് ചെവിക്കൊണ്ടില്ല. ലീഡറുടെ തിരുവിഷ്ടം തീർത്തും മാനിക്കാതെ ഐ ഗ്രൂപ്പിൽനിന്ന് ഏറ്റവും നിരുപദ്രവികളെന്ന് തോന്നിയ മൂന്നുപേരെ മന്ത്രിമാരാക്കി. അവരിൽ രണ്ടുപേർ- അടൂർ പ്രകാശും അനിൽകുമാറും- തൽക്ഷണം ഉമ്മൻചാണ്ടിയുടെ അക്രീതദാസരായി. പിളർപ്പുകാലമാകുമ്പോഴേക്കും ശക്തനും കരുണാകരനെ കൈവിട്ടു. ആര്യാടൻ, തിരുവഞ്ചൂർ, കെ.പി. വിശ്വനാഥൻ, കെ.കെ. രാമചന്ദ്രൻ എന്നീ പ്രമുഖ കരുണാകരവിരുദ്ധരെ പ്രധാന സചിവരായി നിയമിച്ച് ഗ്രൂപ്പുവികാരം തികച്ചും മാനിച്ചു.

ബാബു ദിവാകരൻെറ സത്യപ്രതിജ്ഞ രണ്ടു ദിവസത്തേക്ക് താമസിപ്പിച്ച ഉമ്മൻചാണ്ടി ബാലകൃഷ്ണപിള്ളയെയും ടി.എം. ജേക്കബിനെയും മന്ത്രിസഭയിൽ ഉൾപ്പെടുത്താൻ വിസമ്മതിച്ചു. ചെറുഘടകകക്ഷികൾക്കും ഭരണപങ്കാളിത്തം എന്ന 1967 മുതൽ പിന്തുടർന്നുവന്ന സനാതനതത്ത്വം ലംഘിക്കപ്പെട്ടു. ബാലകൃഷ്ണപിള്ള പരിശുദ്ധ കാതോലിക്കാ ബാവ വഴിക്കും ജേക്കബ് ശ്രേഷ്ഠ കാതോലിക്കാ

ബാവ മുഖേനയും സമ്മർദം ചെലുത്തിയിട്ടും ഫലമുണ്ടായില്ല. പഴയ കളി നടക്കില്ല എന്ന് കെ.എം. മാണി മുതൽ എം.വി. രാഘവൻ വരെയുള്ളവർക്ക് ബോധ്യമായി.

ആൻറണിയുടേതിനേക്കാൾ മെച്ചപ്പെട്ട ടീമായിരുന്നു ഉമ്മൻചാണ്ടിയുടേത്. നാലകത്ത് സൂപ്പി, ചെർക്കളം അബ്ദുല്ല, പി. ശങ്കരൻ, എം.എം. ഹസൻ മുതലായ പ്രതിഭകളെയൊന്നും സഹിക്കേണ്ട നിർഭാഗ്യം കുഞ്ഞൂഞ്ഞിനുണ്ടായില്ല. പക്ഷേ, ഇവരുടെയൊക്കെ അഭാവം വക്കം പുരുഷോത്തമൻ ഒറ്റക്ക് നികത്തി. മന്ത്രിസഭയുടെ സൽപ്പേരിന് വക്കത്തോളം സംഭാവന നൽകിയവർ മറ്റാരുമില്ല.

ആൻറണിയേക്കാൾ നിയമസഭാപരിചയവും ഭരണസാമർഥ്യവുമുള്ളയാളാണ് ഉമ്മൻചാണ്ടി. 1970 മുതൽ നിയമസഭാംഗമാണ്. മുമ്പ് മൂന്നു തവണ മന്ത്രിയായിരുന്ന പരിചയമുണ്ട്. അതും തൊഴിൽ, ആഭ്യന്തരം, ധനകാര്യം പോലുള്ള വകുപ്പുകളിൽ. അഴിമതിക്കാരനെന്ന ദുഷ്‌പേരുണ്ടായിട്ടില്ല. തികച്ചും ജനകീയൻ, തൃണമൂലതലംവരെയുള്ള കോൺഗ്രസുകാർക്ക് പ്രിയങ്കരൻ. മാധ്യമങ്ങളുടെ ഓമന, *മനോരമ*ക്ക് കണ്ണിൻെറ കൃഷ്ണമണി.

ഉമ്മൻചാണ്ടിയുടെ സ്ഥാനലബ്ധി കോൺഗ്രസുകാരെ ആവേശഭരിതരാക്കി. മുഖ്യനാണെങ്കിൽ നാടൊട്ടുക്ക് ജനസമ്പർക്ക പരിപാടി നടത്തി മുന്നേറി. കുഞ്ഞൂഞ്ഞിൻെറ കുതിച്ചുകയറ്റം കണ്ട് പ്രതിപക്ഷക്കാർപോലും അൽപമൊന്ന് അന്ധാളിച്ചു. കരുണാകരനും മകനും നിസ്തേജരായി. ആദർശധീരൻ തികച്ചും അപ്രസക്തനായി. കോൺഗ്രസിലും ഐക്യ ജനാധിപത്യ മുന്നണിയിലും കേരളരാഷ്ട്രീയത്തിൽതന്നെയും ഉമ്മൻചാണ്ടിയുഗം പിറന്നതായി രാഷ്ട്രീയനിരീക്ഷകർ രേഖപ്പെടുത്തി.

പുത്തരിയിൽ കല്ലുകടിക്കാൻ ഏറെ വൈകിയില്ല. കരിമണൽ ഖനനത്തിന് അനുമതി കൊടുക്കാനുള്ള തീരുമാനമാണ് ആദ്യം വന്നത്. പ്രതിപക്ഷ നേതാക്കളും വി.എം. സുധീരനും വാളെടുത്തു. ലത്തീൻസഭ അതൃപ്തി രേഖപ്പെടുത്തി. ദിവസങ്ങൾക്കകം തീരുമാനം പിൻവലിച്ചു. പിന്നീട് ജസ്റ്റിസ് ജോൺ മാത്യുവിൻെറ നേതൃത്വത്തിൽ വിദഗ്ധ സമിതിയുണ്ടാക്കി അവരുടെ റിപ്പോർട്ടിൻെറ അടിസ്ഥാനത്തിൽ ഖനനാനുമതി നൽകാൻ നീക്കമുണ്ടായെങ്കിലും അതും ഫലവത്തായില്ല.

ടൂ സ്റ്റാർ ഹോട്ടലുകൾക്ക് ബാർ ലൈസൻസ് നൽകിയും ടൂറിസം വകുപ്പിൻെറ അംഗീകാരമുള്ള റസ്റ്റോറൻറുകളിൽ ബിയർ, വൈൻ പാർലറുകൾ അനുവദിച്ചും മദ്യനയം ഉദാരമാക്കാനുള്ള തീരുമാനം പിന്നാലെ വന്നു. ഇത്തവണ പള്ളിയും പട്ടക്കാരും ഇളകി. വീണ്ടും തീരുമാനം തിരുത്തി.

അപ്പോഴേക്കും റജീനയുടെ വെളിപ്പെടുത്തൽ വെള്ളിടിപോലെ വന്നുവീണു. കുഞ്ഞാലിക്കുട്ടിയുടെ രാജിക്ക് മുറവിളി ഉയർത്തി സ്ത്രീസംഘടനകളും പ്രതിപക്ഷനേതൃത്വവും രംഗത്തുവന്നു. മന്ത്രി ഉടൻ രാജിവെച്ചിരുന്നെങ്കിൽ പ്രശ്നം ഒതുങ്ങിയേനെ. പക്ഷേ, അതുണ്ടായില്ല. പാണക്കാട്ടെ ആധ്യാത്മികാചാര്യൻ ആവശ്യപ്പെട്ടാലേ രാജി കൊടുക്കൂ എന്ന് വിനീതൻ പ്രഖ്യാപിച്ചു. രാജി ചോദിച്ചുവാങ്ങാനുള്ള ചങ്കൂറ്റം മുഖ്യനോ രാഷ്ട്രീയവിവേകം ആചാര്യനോ പ്രകടിപ്പിച്ചുമില്ല. പകരം, വിമാനത്താവളത്തിൽ കൊടികെട്ടുക, പത്രക്കാരെ തല്ലുക മുതലായ കലാപരിപാടികളാണ് നടന്നത്. മുസ്‌ലിംലീഗിൻെറ ബിനാമിയാണ് താനെന്ന് മുഖ്യമന്ത്രി തെളിയിച്ചു; ജനം കുഞ്ഞൂഞ്ഞിനെ വെറുത്തു. രണ്ടുമാസം കഴിഞ്ഞ് കുഞ്ഞാലിക്കുട്ടി സദയം രാജിവെക്കുമ്പോഴേക്കും സർക്കാറിൻെറ പ്രതിച്ഛായ പാടേ തകർന്നുകഴിഞ്ഞിരുന്നു.

റജീനയുടെ പിന്നാലെ വന്നു, സൂനാമി. ദുരിതാശ്വാസത്തിന് കേന്ദ്രത്തിൽനിന്ന് കിട്ടിയതും പിരിച്ചതുമായ സംഖ്യ പല വഴിക്ക് ഒഴുകി. ദുരിതബാധിതർക്ക് ഇപ്പോഴും കഷ്ടപ്പാട് മാത്രം.

2005 ആകുമ്പോഴേക്കും പ്രബല സമുദായങ്ങൾ സർക്കാറിനെതിരായി. കോൺഗ്രസുകാരനായ ഒറ്റ സുറിയാനി കത്തോലിക്കനെയും മന്ത്രിയാക്കാത്തതിൽ സിറോ-മലബാർ സഭ പരിഭവിച്ചു. ഫാ. ജോബ് ചിറ്റിലപ്പള്ളിയുടെ 'യഥാർഥ' ഘാതകരെ അറസ്റ്റ് ചെയ്യാഞ്ഞതും ഒളവണ്ണയിൽ കന്യാസ്ത്രീകൾക്ക് നേരെ നടന്ന അക്രമവും സത്യക്രിസ്ത്യാനികളെ വേദനിപ്പിച്ചു. നെയ്യാറ്റിൻകര മെത്രാനരമന ആക്രമിച്ച കോൺഗ്രസുകാരെ അറസ്റ്റ് ചെയ്യാൻ വൈകിയപ്പോൾ ലത്തീൻകാരും പ്രകോപിതരായി. ടി.എം. ജേക്കബിനെ മന്ത്രിയാക്കാത്തതിൽ വ്യാകുലരായിരുന്ന സുറിയാനി യാക്കോബായക്കാർ തൃക്കുന്നത്ത് പള്ളിയിലെ പൊലീസ് നടപടിയോടെ തീർത്തും എതിരായി. മുഖ്യൻെറ ചെയ്തികളെക്കുറിച്ച് സ്വന്തം (സിറിയൻ ഓർത്തഡോക്സ്) സഭയിൽ തന്നെ രണ്ടഭിപ്രായമായി. ആൻറണിയോട് പുലർത്തിയ സൗമനസ്യം എൻ.എസ്.എസോ എസ്.എൻ.ഡി.പിയോ ഉമ്മൻചാണ്ടിയോട് കാണിച്ചില്ല. ഹിന്ദുക്കൾക്ക് രക്ഷയില്ലെന്ന് നാരായണപ്പണിക്കരും നടേശഗുരുവും ആർത്തുവിളിച്ചു. സംസ്ഥാനത്ത് മെത്രാൻ-മുത്തൂറ്റ്- *മനോരമ* ഭരണമാണെന്ന് വെള്ളാപ്പിള്ളി വെട്ടിത്തുറന്ന് പറഞ്ഞു.

മാറാട് പുനരധിവാസം, മഅ്ദനിയുടെ പരോൾ, ആൻറണിയുടെ പ്രസ്താവന എന്നിവയെ ചൊല്ലി ഭരണമുന്നണിയിൽനിന്നകന്ന മുസ്‌ലിംസമുദായത്തെ തിരികെ കൊണ്ടുവരാൻ കുഞ്ഞൂഞ്ഞിന് കഴിഞ്ഞില്ല. പെൺവാണിഭക്കേസിൽനിന്ന് തടിയൂരാൻ വിനീതൻ ദീനുൽ ഇസ്‌ലാമിനെ ദുരുപയോഗം ചെയ്തതും സ്വയം പ്രവാചകനായി നടിച്ചതുമൊക്കെ സമുദായത്തെ വെറുപ്പിച്ചു. നാരായണപ്പണിക്കർക്ക് കുടി ബോധ്യമായ വിധത്തിൽ പാക്കേജുണ്ടാക്കി നരേന്ദ്രൻ കമീഷൻ റിപ്പോർട്ട് നടപ്പാക്കാനുള്ള ശ്രമത്തോട് ലീഗൊഴികെയുള്ള സംഘടനകൾ രൂക്ഷമായി പ്രതികരിച്ചു. കാന്തപുരം സുന്നികളും ഒരു വിഭാഗം മുജാഹിദുകളും ജമാഅത്തെ ഇസ്‌ലാമിയും പി.ഡി.പിയുമൊക്കെ സർക്കാറിന് തീർത്തും എതിരായി.

കൂനിന്മേൽ കുരുവായി കോൺഗ്രസിലെ പ്രശ്നങ്ങൾ മൂർച്ഛിച്ചു. അച്ചടക്കലംഘനം ആരോപിച്ച് മുരളീധരനെ ആദ്യം സസ്പെൻറ് ചെയ്തു. പിന്നെ പുറത്താക്കി. മെയ് ഒന്നാം തീയതിയിലെ ശുഭമുഹൂർത്തത്തിൽ കാരണവരും മകനും പുതിയ പാർട്ടിയുണ്ടാക്കി. നല്ലൊരു ഭാഗം പ്രവർത്തകർ അവർക്കൊപ്പം പോയി. ഒമ്പത് എം.എൽ.എമാർ നിയമസഭാംഗത്വം രാജിവെച്ച് ലീഡറോട് ഐക്യദാർഢ്യം പ്രകടിപ്പിച്ചു. ടി.എം. ജേക്കബും ജോണി നെല്ലൂരും നിയമസഭയിൽ തുടർന്നുകൊണ്ട് കരുണാകരൻെറ കരങ്ങൾക്ക് ശ



*ഉമ്മൻചാണ്ടി* *ഫോട്ടോ ഹാരിസ് കുറ്റിപ്പുറം*

ക്തി പകർന്നു.

വനം മാഫിയയുമായി ബന്ധമുണ്ടെന്ന് ഹൈക്കോടതി കുറ്റപ്പെടുത്തിയ കെ.പി. വിശ്വനാഥന് രാജിവെക്കേണ്ടിവന്നു. സുപ്രീംകോടതിയിൽ പോയെങ്കിലും അനുകൂലമായ യാതൊരു ഉത്തരവും കിട്ടിയില്ല. വിശ്വനാഥന് പകരം സുജനപാലിനെ മന്ത്രിയാക്കുമ്പോഴേക്കും ലോകായുക്തയുടെ ബ്രഹ്മാസ്ത്രമേറ്റ് മന്ത്രി കെ.കെ. രാമചന്ദ്രൻ പുറത്തുപോയി. ധനകാര്യമന്ത്രിയുടെ ഗർഹണീയമായ പ്രവൃത്തിയിൽ മനംനൊന്ത് മന്ത്രി അനിൽകുമാർ രാജികൊടുത്തെങ്കിലും മൂന്നാംദിവസം പിൻവലിച്ചു. എല്ലാംകൊണ്ടും മന്ത്രിസഭയുടെ ഖ്യാതി ഉത്തരോത്തരം വർധിച്ചു. *ഇന്ത്യാ ടുഡേ* നടത്തിയ അഭിപ്രായവോട്ടെടുപ്പിൽ ഇന്ത്യയിൽ ജനപ്രീതി ഏറ്റവും കുറഞ്ഞ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടിയാണെന്ന് കണ്ടെത്തി.

കരുണാകരൻ രാജിവെച്ച ഒഴിവിൽ എ.കെ. ആൻറണി രാജ്യസഭയിലേക്ക് പോയി. ചേർത്തലയിൽ ഉപതെരഞ്ഞെടുപ്പ് നടന്നാൽ ഭരണമുന്നണിയുടെ ജനപിന്തുണ വ്യക്തമാകും. അതുകൊണ്ട് ആദർശധീരൻ എം.എൽ.എ സ്ഥാനം രാജിവെക്കുന്നത് പരമാവധി നീട്ടിക്കൊണ്ടുപോയി. ചേർത്തലയിൽ നിന്ന് രക്ഷപ്പെട്ടെങ്കിലും അഴീക്കോട്ടും കൂത്തുപറമ്പിലും ജനങ്ങളെ നേരിടേണ്ടിവന്നു. രണ്ടിടത്തും സി.പി.എമ്മിൻെറ ഭൂരിപക്ഷം കൂടി. കൂത്തുപറമ്പിൽ മാർക്സിസ്റ്റുകാരന് കിട്ടിയതിൻെറ പകുതി വോട്ടെങ്കിലും കിട്ടാതെ കോൺഗ്രസ് നാണംകെട്ടു.

തദ്ദേശഭരണസ്ഥാപനങ്ങളിലേക്ക് നടന്ന തെരഞ്ഞെടുപ്പിൽ ഐക്യജനാധിപത്യമുന്നണി നിലംപരിശായി. കോർപറേഷനുകൾ അഞ്ചും ജില്ലാപഞ്ചായത്തുകൾ പതിനാലിൽ പന്ത്രണ്ടും ഇടതുമുന്നണി കൊണ്ടുപോയി. ബഹുഭൂരിപക്ഷം മുനിസിപ്പാലിറ്റികളും ബ്ലോക്ക്, ഗ്രാമ പഞ്ചായത്തുകളും സഖാക്കൾക്കു തന്നെ. പരാജയത്തെ നിസ്സാരവത്കരിച്ച മുഖ്യമന്ത്രി, പനച്ചിക്കാട് പഞ്ചായത്തിലെ ഏതാനും വാർഡുകൾ ജയിച്ചതിനെക്കുറിച്ച് ഊറ്റം കൊണ്ടു!

പഞ്ചായത്ത് തെരഞ്ഞെടുപ്പിന് പിന്നാലെ തിരുവനന്തപുരം ഉപതെരഞ്ഞെടുപ്പ് വന്നു. ബി.ജെ.പി വോട്ടുകൾ മൊത്തമായി പണം കൊടുത്ത് വാങ്ങിയതിൻെറ ആത്മവിശ്വാസമുണ്ടായിരുന്നു കോൺഗ്രസിന്. ഭരണത്തിൻെറ വിധിയെഴുത്താണ് ഉപതെരഞ്ഞെടുപ്പെന്ന് പറയാൻ വരെ മുഖ്യൻ ധൈര്യപ്പെട്ടു. കിംഫലം? വോട്ടെണ്ണിത്തീർന്നപ്പോൾ പി.കെ.വിയേക്കാൾ കൂടിയ ഭൂരിപക്ഷത്തോടെ പന്ന്യൻ രവീന്ദ്രൻ വിജയിച്ചു.

അധികാരത്തിൽ തിരിച്ചെത്തുക അസാധ്യമെന്ന് തിരിച്ചറിഞ്ഞ മന്ത്രിമാർ 'വികസന' പ്രവർത്തനത്തിന് ആക്കം കൂട്ടി. വിഭവസമാഹരണം ഊർജിതമായി. കത്തുന്ന പുരയുടെ കഴുക്കോലൂരുന്ന പരിപാടി നിർബാധം നടന്നു. 1991-94 കാലത്തെ കരുണാകരഭരണത്തെ ഉമ്മൻചാണ്ടി അതിവേഗം ബഹുദൂരം പിന്നിലാക്കുന്ന കാഴ്ച കേരളീയർ കണ്ടു. ലോകായുക്തയിൽ പരാതികൾ പെരുകി. ആരോഗ്യമന്ത്രി രാജിവെക്കേണ്ടിവന്നു. ധന-എക്സൈസ് മന്ത്രിയുടെ പേര് ജനം 'റൊക്കം' പുരുഷോത്തമൻ എന്ന് തിരുത്തി.

മുഖ്യമന്ത്രി നേരിട്ട് ഭരിക്കുന്ന പൊലീസ് വകുപ്പിൽ വിപ്ലവകരമായ മാറ്റങ്ങളുണ്ടായി. ഇഷ്ടപ്പെട്ടയിടത്ത് പോസ്റ്റിംഗ് കിട്ടണമെങ്കിൽ കനത്ത ദക്ഷിണ നിർബന്ധമായി. ലോക്സഭാതെരഞ്ഞെടുപ്പിൽ തോറ്റ ഒരു കോൺഗ്രസുകാരൻ കുറഞ്ഞ സമയത്തിനകം പരമാവധി തുക സംഭരിച്ച് റെക്കോർഡ് സ്ഥാപിച്ചു.

ക്രമസമാധാനപാലന- കുറ്റാന്വേഷണ രംഗങ്ങളിലും വമ്പിച്ച മാറ്റങ്ങളുണ്ടായി. പൊലീസ് ഏമാന്മാരുടെ സഹായസഹകരണങ്ങളോടെ ഗുണ്ടാസംഘങ്ങൾ പെരുകി. കണിച്ചുകുളങ്ങര മോഡൽ കൊലപാതകങ്ങൾ അരങ്ങേറി. കൂട്ടായ്മകവർച്ച സാർവത്രികമായി. സ്ത്രീപീഡനം സുകുമാരകലയായും പെൺവാണിഭം വൻ വ്യവസായമായും വളർന്നു. കിളിരൂർ-കവിയൂർ കേസുകൾ ഒതുക്കാൻ ഭരണ-പ്രതിപക്ഷക്കാർ ഒരുമിച്ചു. എസ്.എം.ഇ പീഡനക്കേസിൽ അന്വേഷണ ഉദ്യോഗസ്ഥനെ മാറ്റാൻ ശ്രമിച്ചു, ഐസ്ക്രീം പാർലറിൽ പ്രഗല്ഭമതിയായ സ്പെഷൽ പ്രോസിക്യൂട്ടറെ നിയമിച്ചു. സൂര്യനെല്ലിക്കേസിൽ സുപ്രീംകോടതിയിൽ അപ്പീൽ നൽകാതെ ഏറെ നാൾ ഉരുണ്ടുകളിച്ചു. പി.ജെ. കുര്യനെ സഹായിക്കാൻ കള്ളസത്യവാങ്മൂലം സമർപ്പിച്ചു. എതിർസ്ഥാനാർഥിയെ ജയിലിലടച്ച് ഗോതമ്പുണ്ട തീറ്റിക്കാൻ ധിക്കൃതശക്രപരാക്രമനാകിയ കെ. കരുണാകരനുപോലും കഴിഞ്ഞിട്ടില്ല. അതാണ്, ഉമ്മൻചാണ്ടി. യെവൻ പുലിയല്ല, സിംഹമാണ് കെട്ടാ!

ഇദംപ്രഥമമായി എസ്.എസ്.എൽ.സി ചോദ്യക്കടലാസ് ചോരുന്നത് കാണാനും കേരളീയർക്ക് ഭാഗ്യമുണ്ടായി. കുറ്റവാളികളെ രക്ഷിക്കാൻ പൊലീസ് കഴിവിനൊത്ത് പ്രയത്നിച്ചു. മുഖ്യപ്രതിയെ വെള്ളപൂശാൻ മലയാളത്തിൻെറ സുപ്രഭാതം അച്ചടിമഷി ഏറെ വറ്റിച്ചു.

മുല്ലപ്പെരിയാർ കേസ് സുപ്രീംകോടതിയിൽ വാദിച്ച് വീരോചിതമായി പരാജയപ്പെട്ടശേഷം ജനത്തിൻെറ കണ്ണിൽ പൊടിയിടാൻ നിയമനിർമാണം നടത്തി, മറയൂരെ ചന്ദനക്കാടുകൾ മുച്ചൂടും മുടിപ്പിച്ചു, ആരോഗ്യവകുപ്പിലും ദേവസ്വം ബോർഡിലും വെയർഹൗസിംഗ് കോർപറേഷനിലും നിയമനം ലേലംവിളി അടിസ്ഥാനത്തിലാക്കി... ഇങ്ങനെ എണ്ണിപ്പറയാൻ ഇനിയുമേറെയുണ്ട് നേട്ടങ്ങൾ. സ്മാർട്ട്സിറ്റിയും എക്സ്പ്രസ് വേയും ബി.ഒ.ടി അടിസ്ഥാനത്തിലുള്ള ശബരിമലവികസനവുമൊക്കെ അടുത്ത തവണത്തേക്ക് മാറ്റിവെച്ചിരിക്കുന്നു, സമയ പരിമിതി മൂലം. ബാലകൃഷ്ണപിള്ള, ജേക്കബ്, മുരളീധരന്മാരെ കൂടി ചേർത്ത് ശക്തിപ്പെടുത്തിയ മുന്നണി അധികാരത്തിൽ തിരിച്ചെത്തിയാലുടൻ വികസന പരിപാടികളുമായി മുന്നോട്ടുപോകും.

തീർത്താൽ തീരാത്ത അപമാനത്തിൽ നിന്ന് തങ്ങളെ രക്ഷിച്ച ഉമ്മൻചാണ്ടിയോട് കെ. കരുണാകരനും എ.കെ. ആൻറണിയും നന്ദിയുള്ളവരായിരിക്കണം. ഇത്ര കുറഞ്ഞ കാലത്തിനുള്ളിൽ ഇത്രയേറെ ജനക്ഷേമകരമായ കാര്യങ്ങൾ ചെയ്തുതീർത്ത-അതും *മനോരമ*യുടെയും മറിയാമ്മയുടെയും മാത്രം പിന്തുണയോടെ-കുഞ്ഞൂഞ്ഞിനോട് നമ്മൾ കേരളീയരും കൃതജ്ഞരായിരിക്കുക. ●